

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 04 No. 29 | THE ONLINE OFFICIAL NEWS BULLETIN | 2021 July 12

# വിട വാങ്ങിയത് മലങ്കരസഭയുടെ നിഷ്കളങ്ക തേജസ്

## പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് രണ്ടാമൻ ബാവാ കാലം ചെയ്തു




കോട്ടയം: പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ പരിശുദ്ധ ബസേലിയോസ് മാർത്തോമാ പൗലോസ് രണ്ടാമൻ കാതോലിക്കാ ബാവ (75) ഇന്ന് വെളുപ്പിനെ 2.35-ന് കാലം ചെയ്തു. സംസ്ക്കാരം ചൊവ്വാഴ്ച ഉച്ച കഴിഞ്ഞ് 3 മണിക്ക് ദേവലോകം കാതോലിക്കേറ്റ് അരമനയിൽ നടക്കും.

ശ്വാസകോശ അർബുദബാധയെ തുടർന്ന് 2020 ജനുവരി ഒന്നു മുതൽ പരുമല സെന്റ് ഗ്രിഗോറിയോസ് ക്യാൻസർ സെന്ററിൽ ചികിത്സയിലായിരുന്ന അദ്ദേഹം തന്നിൽ നിക്ഷിപ്തമായിരുന്ന ചുമതലകൾ തുടർന്നും നിർവഹിച്ചു വന്നിരുന്നു. 2021 ഫെബ്രുവരി 24-ന് കോവിഡ് ബാധയെ തുടർന്ന് വീണ്ടും പരുമല ആശുപത്രിയിൽ പ്രവേശിപ്പിക്കപ്പെട്ടു. കോവിഡിനെ തുടർന്ന് ന്യൂമോണിയ ബാധ ഉണ്ടാവുകയും അതിജീവിക്കുകയും ചെയ്തിരുന്നു. എന്നാൽ അർബുദരോഗവും കോവിഡാനന്തര ആരോഗ്യപ്രശ്നങ്ങളും അദ്ദേഹത്തിന്റെ ആരോഗ്യനിലയെ സാരമായി ബാധിച്ച് രോഗം വർദ്ധിച്ചതിനാൽ ഏതാനും ദിവസമായി അത്യാസന്ന നിലയിലായിരുന്നു.

ഭൗതികശരീരം 12 തിങ്കൾ വൈകിട്ട് സന്ധ്യാനമസ്കാരം വരെ പരുമല സെമിനാരിയിൽ പൊതുദർശനത്തിനുവെയ്ക്കും. തുടർന്ന് ഭൗതികശരീരം കോട്ടയം ദേവലോകം കാതോലിക്കേറ്റ് അരമന ദേവാലയത്തിലേക്ക് കൊണ്ടുപോകും. യാത്രാമധ്യേ അന്തിമോപചാരമർപ്പിക്കുവാൻ അവസരം ഉണ്ടായിരിക്കുന്നതല്ല. സർക്കാർ നിർദ്ദേശങ്ങളും കോവിഡ് മാനദണ്ഡങ്ങളും പാലിച്ചുകൊണ്ടാണ് സംസ്കാര ശുശ്രൂഷകൾ ക്രമീകരിച്ചിരിക്കുന്നത്. ശുശ്രൂഷകൾ ഗ്രിഗോറിയൻ ടിവി, എ.സി.വി ചാനൽ എന്നിവ തൽസമയം സംപ്രേഷണം ചെയ്യും.

13 ചൊവ്വ രാവിലെ കാതോലിക്കേറ്റ് അരമന ദൈവാലയത്തിൽ വിശുദ്ധ കുർബാനയ്ക്കുശേഷം പ്രത്യേകം തയ്യാറാക്കിയ പന്തലിൽ ഭൗതികശരീരം പൊതുദർശനത്തിനുവെയ്ക്കും. തുടർന്ന് 3 മണിക്ക് കബറടക്ക ശുശ്രൂഷ നടക്കും.സഭയിലെ എല്ലാസ്ഥാപനങ്ങൾക്കും കബറടക്കം നടക്കുന്ന ചൊവ്വാഴ്ച അവധി പ്രഖ്യാപിച്ചിട്ടുണ്ട്.

## ദേവലോകത്തു കബറടങ്ങുന്ന നാലാമത്തെ കാതോലിക്കാ

### പ. ഗീവർഗീസ് രണ്ടാമൻ ബാവായുടെ സ്വപ്നം സാക്ഷാത്കരിക്കുന്നു

കോട്ടയം: മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ആസ്ഥാനമായ ദേവലോകം കാതോലിക്കേറ്റ് അരമനയിൽ കബറടക്കപ്പെടുന്ന നാലാമത്തെ കാതോലിക്കാ ആണ് പ. പൗലോസ് രണ്ടാമൻ ബാവാ. ദേവലോകം വാങ്ങി അരമന പണി കഴിപ്പിച്ച പ. ബസേലിയോസ് ഗീവർഗീസ് രണ്ടാമൻ ബാവാ തന്റെ പിൻഗാമികളെല്ലാം കാതോലിക്കേറ്റ് അരമനയിൽ കബറടക്കപ്പെടണമെന്ന ആഗ്രഹം പരസ്യമായി പ്രകടിപ്പിച്ചിരുന്നു. അതിൻപ്രകാരം പിൻഗാമികളായ പ. ബസേലിയോസ് ഔഗേൻ ബാവാ, പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ എന്നിവർ മുൻഗാമിയുടെ ആഗ്രഹപ്രകാരം അവിടെ കബറടങ്ങി. ആ മഹത് പാത പിന്തുടർന്ന് പ. പൗലോസ് രണ്ടാമൻ ബാവായും സ്വന്ത ദേശവും താൻ ഭരിച്ച ഭദ്രാസനാസ്ഥാനവും വിട്ട് കാതോലിക്കേറ്റ് അരമനയിൽ കബറടക്കപ്പെടുന്നു.

അമേരിക്കൻ ഭദ്രാസന ഇടയൻ ഡോ. തോമസ് മാർ മക്കാറിയോസിനെ കബറടക്കിയതും കാതോലിക്കേറ്റ് അരമനയിലാണ്. അടുത്ത കാലത്ത് പുതുക്കി പണിത കാതോലിക്കാമാരുടെ കബർ മുറിയിൽ ദേവലോകത്തു കബറടങ്ങുന്ന അഞ്ചാമത്തെ സഭാപിതാവായി പ. പൗലോസ് രണ്ടാമൻ ബാവാ അന്തിയുറങ്ങും. മലങ്കരയിൽ അഞ്ചു സഭാപിതാക്കന്മാർ അന്ത്യവിശ്രമം കൊള്ളുന്ന മണ്ണായി ദേവലോകത്തെ പുണ്യ ഭൂമി മാറും.

## മലങ്കരയിൽ സമാധാനവും ഐക്യവും അനിവാര്യം

### പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് രണ്ടാമൻ

“മലങ്കരയുടെ വാത്സല്യമക്കളെ, നമുക്ക് ഒരു സ്വപ്നമുണ്ട്. നാം നിങ്ങളേവരോടുമായിട്ടാകുന്നു പറയുന്നത്. സമ്മേളിച്ചിരിക്കുന്നവരോടും എത്തിച്ചേരാൻ കഴിയാതെ പോയവരോടും ദൂരസ്ഥരോടും സമീപസ്ഥരോടും ഒപ്പം നിൽക്കുന്നവരോടും വിഘടിച്ചുനിൽക്കുന്നവരോടുമായിട്ടാകുന്നു ഈ ആഹ്വാനം.

നാം ഒന്നാണ്. ഒരേ രക്തവും ഒരേ കുടുംബവും. നമുക്ക് ഒരേ വിശ്വാസവും ഒരേ ആരാധനയും. നമുക്ക് സമാധാനം വേണം. നാം ഒരു കൂടാരത്തിൽ വസിക്കുന്നവരാകണം. ഒരു ശരീരമായി ദൈവത്തെ ആരാധിക്കുന്നവരാകണം.”

**(എറണാകുളം മറൈൻഡ്രൈവിൽ നടന്ന കാതോലിക്കേറ്റ് ശതാബ്ദി സമ്മേളനത്തിലെ പ്രഭാഷണത്തിൽ നിന്നും)**

# ഒരു ദൈവപുരുഷന്റെ ജീവിതഗാഥ

## ഡോ. ഗീവർഗീസ് മാർ യൂലിയോസ്

'അച്ചനായാൽ അച്ചനാകണം' എന്ന തന്റെ പിതാവിന്റെ വാക്കുകൾ ജീവിതത്തിൽ സഫലീകരിച്ചതാണ് പരിശുദ്ധ ബസേലിയോസ് മാർത്തോമ പൗലോസ് ദ്വിതീയൻ കാതോലിക്ക ബാവായുടെ ശ്രേഷ്ഠത.

തൃശ്ശൂർ ജില്ലയിലെ മങ്ങാട് എന്ന കൊച്ചു ഗ്രാമം. അവിടെ മങ്ങാട് മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് പള്ളിക്ക് ഒരു വിളിപ്പാട് അകലെയാണ് കൊള്ളന്നൂർ ഭവനം.ഒരു സാധാരണ കർഷക കുടുംബം.ആ കുടുംബത്തിലെ ഐപ്പിന്റെയും പുലിക്കോട്ടിൽ കുടുംബത്തിലെ കുഞ്ഞീറ്റിയുടെയും മൂന്നാമത്തെ മകനായി പാവുട്ടി എന്ന് വിളിക്കുന്ന പോൾ ജനിക്കുന്നു. ഈ ദമ്പതികളുടെ രണ്ടാമത്തെ കുഞ്ഞ് വളരെ ചെറുപ്പത്തിലെ മരിച്ചു പോയിരുന്നു. അതിനുശേഷം 1946 ആഗസ്റ്റ് 30-ാം തീയതി മലങ്കര സഭയുടെ മഹാ ഇടയൻ ആയിത്തീർന്ന പോൾ എന്ന പൗലോസ് മാർ മിലിത്തിയോസ് തിരുമേനി ജനിക്കുന്നു. പഴഞ്ഞി സെന്റ് മേരിസ് ദേവാലയത്തിൽ വച്ച് വന്ദ്യ ജേക്കബ് കൊല്ലന്നൂർ അച്ചനാണ് തിരുമേനിക്ക് വിശുദ്ധ മാമോദിസ നൽകിയത്. തന്റെ മൂന്നാമത്തെ മകനായ ഈ കുഞ്ഞിന്റെ ശിരസ്സിൽ മലങ്കരസഭയുടെ കാതോലിക്കാ കിരീടം ഇരിക്കുമെന്ന് ഈ മാതാപിതാക്കൾ ഒരിക്കലും സ്വപ്നം കണ്ടിട്ടുണ്ടാവില്ല.

സ്കൂൾ വിദ്യാഭ്യാസം പഴഞ്ഞി ഗവൺമെന്റ് ഹൈസ്കൂളിൽ നിന്ന് പൂർത്തിയാക്കിയതിനുശേഷം തൃശ്ശൂർ സെന്റ് തോമസ് കോളേജിൽ നിന്ന് ബി.എ.സ്സി. ബിരുദവും, കോട്ടയം സി.എം.എസ്. കോളജിൽ നിന്ന് സോഷ്യോളജിയിൽ പോസ്റ്റ് ഗ്രാജ്വേറ്റ് ബിരുദവും എടുത്തു.

പുരോഹിതവൃത്തിയിലേക്കുള്ള ആദ്യ ചവിട്ടുപടി അഞ്ചാം ക്ലാസിൽ പഠിക്കുമ്പോഴാണ്. ഫാ. ഗീവർഗീസ് OIC ആണ് മദ്ബഹയിലേക്ക് കൈ പിടിച്ചു കയറ്റിയത്. കൂടാതെ ജോസഫ് കുറ്റിക്കാട്ടിൽ കോർ എപ്പിസ്കോപ്പയുടെ ശിക്ഷണത്തിൽ സുറിയാനി ഭാഷയും പഠിച്ചു.

പുരോഹിതവൃത്തിയിലേക്ക് പോളിനെ കൈപിടിച്ചു നടത്തിയവരിൽ എടുത്തുപറയേണ്ട വ്യക്തിയാണ് അമ്മയുടെ മൂത്ത സഹോദരനായ ഇട്ട്യുകുട്ടി അച്ചാച്ചൻ. അദ്ദേഹം ദൈവവിളിക്ക് അനുസരണമായി പോളിനെ ഒരുക്കുന്നതിൽ ബദ്ധശ്രദ്ധനായിരുന്നു. ജീവിതം മുഴുവൻ കാഷായ വസ്ത്രവും, ബ്രഹ്മചര്യവും, മാംസാഹാരാദികളോടുള്ള വൈമുഖ്യവുമായി ജീവിതം ജീവിച്ചു തീർത്ത സന്യാസിയാണ് അദ്ദേഹം. ചെറുപ്പത്തിൽ എല്ലാ വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ കോൺഫ്രൻസുകളിൽ അദ്ദേഹം പോളിനെ കൊണ്ടുപോകുമായിരുന്നു. അങ്ങനെ തനിക്ക് സാധിക്കാതെ പോയ ആഗ്രഹം തന്റെ സഹോദരിയുടെ മകനിൽ കൂടി സഫലികരിക്കവാൻ ആ മനുഷ്യൻ അഹോരാത്രം പരിശ്രമിച്ചിരുന്നു. വൈദിക വൃത്തിയിലേക്ക് പോകുന്നതിനുള്ള ആഗ്രഹം പോൾ പ്രകടിപ്പിച്ചപ്പോൾ അപ്പന്റെ മറുപടി ഇപ്രകാരമായിരുന്നു 'അച്ചൻ ആയാൽ അച്ചൻ ആകണം, പേരിനുമാത്രം നീ അച്ചനാകാൻ പോകണ്ട മാത്രമല്ല അതൊന്നും എടുത്തുവയ്ക്കുക നിന്റെ കയ്യിൽ പാത്രം ഇല്ല. പാത്രത്തിൽ കൊള്ളാവുന്നത് എടുത്താൽ മതി' എന്നായിരുന്നു. ഇത് ചെറുതായെങ്കിലും പോളിനെ നിരാശപ്പെടുത്തിക്കാണും. സെമിനാരി പഠനത്തിന് മകനെ അയയ്ക്കാൻ ദൈവ വിശ്വാസത്തിൽ ഉള്ള തീഷ്ണത അദ്ദേഹത്തെ ഭയപ്പെടുത്തിയിരുന്നു എന്ന് വേണം കരുതാൻ.

ഏതൊരു മാതാപിതാക്കളും തന്റെ പുത്രൻ വിവാഹിതനായി കാണണമെന്ന് ആഗ്രഹിക്കുന്നതുപോലെ ഈ മാതാപിതാക്കളും ആഗ്രഹിച്ചിരുന്നു പക്ഷേ, പോൾ അതിനൊന്നും വഴങ്ങാതെ ദൈവിക പൂർണ്ണതയുടെ ഇടുങ്ങിയ വഴിയേ യാത്ര ചെയ്യുവാൻ മനസ്സിനെ ഒരുക്കുകയായിരുന്നു.



കോട്ടയം വൈദികസെമിനാരിയിൽ നിന്ന് ജി.എസ്.റ്റിയും സെറാമ്പൂർ യൂണിവേഴ്സിറ്റിയിൽ നിന്ന് ബി.ഡി. ബിരുദവും സമ്പാദിച്ചു. തുടർന്ന് 1972 ഏപ്രിൽ രണ്ടിന് പരുമല സെമിനാരിയിൽ വെച്ച് യൗപ്പദ്യക്കിനോ പട്ടവും, 1973 മെയ് 31-ന് കൊരട്ടി സെമിനാരി ചാപ്പലിൽ വച്ച് പൂർണ്ണ ശെമ്മാശപട്ടവും, 1973 ജൂൺ രണ്ടിന് കൊരട്ടി സെമിനാരി ചാപ്പലിൽ വച്ച് കശീശ്ശാപട്ടവും യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തയിൽ നിന്നും സ്വീകരിച്ചു.

മൂലേപ്പാട്, എറണാകുളം സെന്റ് മേരീസ് എന്നീ ദേവാലയങ്ങൾ സഹവികാരിയായി സേവനം അനുഷ്ഠിച്ചു. മാർ ഗ്രിഗോറിയോസ് വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ സ്വാധീനത്തിൽ വളർന്ന ഇദ്ദേഹം കോട്ടയം, തിരുവനന്തപുരം, സ്റ്റുഡന്റ് സെന്ററുകളിൽ വാർഡൻ ആയി പ്രവർത്തിച്ചു.തിരുവനന്തപുരത്തെ സ്റ്റുഡൻസ് സെന്ററിൽ വാർഡൻ ആയിരിക്കുമ്പോൾ കഴക്കൂട്ടം സൈനിക സ്കൂളിലും, പൂജപ്പുര സെൻട്രൽ ജയിലിലും വിശുദ്ധ കുർബാന അർപ്പിച്ചിരുന്നു.

1982 ഡിസംബർ 28-ന് തിരുവല്ലയിൽ ചേർന്ന മലങ്കര അസോസിയേഷൻ മേല്പട്ട സ്ഥാനത്തേക്ക് തെരഞ്ഞെടുത്തു. തെരഞ്ഞെടുക്കുമ്പോൾ പോളച്ചന് വയസ് 36. അസോസിയേഷനിൽ ഒരാൾ ചോദിച്ചു: 'മെത്രാച്ചനാവാൻ 40 വയസ് വേണമെന്നല്ലേ?' പരിശുദ്ധ മാത്യൂസ് പ്രഥമൻ ബാവായുടെ ഉത്തരം പറഞ്ഞു '4 വർഷം കഴിയുമ്പോൾ 40 വയസ് ആയിക്കോളും.' പിന്നീട് ആരും ഒന്നും പറഞ്ഞില്ല. 1983 മെയ് 14-ന് പരുമല സെമിനാരിയിൽ വെച്ച് മാത്യൂസ് മാർ കൂറിലോസ് നിന്ന് (പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ) റമ്പാൻ സ്ഥാനവും, 1985 മെയ് 15-ന് മാവേലിക്കര പുതിയകാവ് സെന്റ് മേരീസ് ഓർത്തഡോക്സ് ദേവാലയത്തിൽ വച്ച് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായിൽ നിന്ന് 38 വയസ്സിൽ കെ. ഐ. പോൾ റമ്പാച്ചൻ 'പൗലോസ് മാർ മിലിത്തിയോസ്' എന്നാ പേരിൽ എപ്പിസ്കോപ്പ ംസ്ഥാനവും സ്വീകരിച്ചു. മാത്യൂസ് മാർ എപ്പിഫാനിയോസ്, ഫിലിപ്പോസ് മാർ യൗസേബിയോസ്, തോമസ് മാർ അത്താനാസിയോസ്, ഗീവർഗീസ് മാർ ഈവാനിയോസ് എന്നീ പിതാക്കന്മാരാണ് ഇദ്ദേഹ

ത്തോടോപ്പം മേല്പട്ടസ്ഥാനത്തേക്ക് ഉയർത്തപ്പെട്ടത്. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായാണ് മേല്പട്ട സ്ഥാനാരോഹണ ശുശ്രൂഷയ്ക്ക് നേതൃത്വം നൽകിയത്.

തുടർന്ന് 1985 ആഗസ്റ്റ് 1 മുതൽ പുതിയതായി രൂപീകരിക്കപ്പെട്ട കുന്നംകുളം ഭദ്രാസനത്തിന്റെ അമരക്കാരനായി ചുമതലയേറ്റു. കുന്നംകുളം ഭദ്രാസനത്തിന്റെ ആദ്യ മെത്രാപ്പോലീത്തായായി നിയമിതനായ തിരുമേനി ഏറെ താമസിയാതെ ആർത്താറ്റ്, ഭദ്രാസന ആസ്ഥാനവും ചാപ്പലും നിർമ്മിച്ചു. കടന്നുവന്ന വഴികളിൽ നേരിട്ട ധാരാളം കഷ്ടപ്പാടുകൾ അഗ്നിയിൽ ഉരുക്കപ്പെട്ട പൊന്നുപോലെ ശോഭിക്കുവാൻ പരിശുദ്ധ പിതാവിനെ സഹായിച്ചു. സഭക്ക് വേണ്ടിയും അതിന്റെ സ്വാതന്ത്ര്യത്തിനും സ്വയംശീർഷകതയ്ക്കും വേണ്ടി ത്യാഗങ്ങൾ സഹിക്കാനും, പോരാടുവാനുമുള്ള ധൈര്യവും സഹനവും ദൈവകൃപയായി ലഭിച്ചുകൊണ്ടേയിരുന്നു. പ്രഥമദൃഷ്ട്യാ തെറ്റെന്നു തോന്നിപ്പിച്ച അദ്ദേഹത്തിന്റെ പല തീരുമാനങ്ങളും, നിലപാടുകളും തീർത്തും ശരിയാണെന്നു കാലം തെളിയിച്ചു. നിർമലമായ സ്നേഹത്തോടും സന്തോഷത്തോടും കൂടി എല്ലാവരെയും കരുതുവാനുള്ള വലിയ മനസ്സും, തെറ്റിനോട് കർക്കശമായി പെരുമാറാനുള്ള ആർജവത്വവും ഇതിനോടകം അദ്ദേഹം തെളിയിച്ചിട്ടുണ്ട്. കുന്നംകുളം ഭദ്രാസനത്തിനു ഉണ്ടായിട്ടുള്ള വളർച്ച അദ്ദേഹത്തിന്റെ ഭരണ നൈപുണ്യത്തിനു ഉദാഹരണം ആണ്. വൈദിക ക്ഷേമനിധിയുടെ സെക്രട്ടറി, കൊച്ചി ഭദ്രാസന മർത്തമറിയം സമാജം പ്രസിഡന്റ്, പഴഞ്ഞി എം.ഡി. കോളജ് ലോക്കൽ മാനേജർ, എന്നീ നിലകളിൽ പ്രവർത്തിച്ച തിരുമേനി സ്ഥാനമേറ്റ ആദ്യകാലങ്ങളിൽ കൊച്ചി ഭദ്രാസനത്തിൽ യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ അസിസ്റ്റന്റ് ആയിട്ട് പ്രവർത്തിച്ചിട്ടുണ്ട്. കൂടാതെ വിദ്യാർത്ഥി പ്രസ്ഥാനം വൈസ് പ്രസിഡന്റ്, സൺഡേസ്കൂൾ പ്രസ്ഥാനം പ്രസിഡന്റ്, യുവജനപ്രസ്ഥാനം പ്രസിഡന്റ് എന്നീ നിലകളിൽ നിസ്തുലമായ പ്രവർത്തനം കാഴ്ചവയ്ക്കുകയുണ്ടായി. പരിശുദ്ധ പിതാവിന്റെ ആത്മീയ വഴിയും ദർശനവും കണ്ട് ഒരുപാട് വൈദികർ കുന്നംകുളം ഭദ്രാസനത്തിനും, മലങ്കരസഭയ്ക്കും വേണ്ടിയും വിളിച്ചടിപ്പിക്കപ്പെട്ടു. ആ വൈദിക ഗണത്തിൽ നിന്നും എളിയവനായ ഞാൻ മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് തിരഞ്ഞെടുക്കപ്പെട്ടു. ഞാൻ പരിശുദ്ധ പിതാവിന്റെ ശിഷ്യനും, അതിലുപരി ബന്ധുവും കൂടിയാണ്. കുന്നംകുളം ഭദ്രാസനത്തിൽ പരിശുദ്ധ പിതാവിന്റെ സഹായ മെത്രാപ്പോലീത്തായായി ചുമതലകൾ നിർവ്വഹിക്കാനായത് വലിയ അനുഭവമായിരുന്നു.

2006-ൽ പരുമലയിൽ വച്ച് പരിശുദ്ധ ദിദിമോസ് പ്രഥമൻ ബാവായുടെ അധ്യക്ഷതയിൽ കൂടിയ മലങ്കര അസോസിയേഷൻ പൗരസ്ത്യ കാതോലിക്കായുടെയും, മലങ്കര മെത്രാപ്പോലീത്തയുടെയും പിൻഗാമിയായി അഭി.പൗലോസ് മാർ മിലിത്തിയോസ് തിരുമേനിയെ തിരഞ്ഞെടുത്തു. 2010 നവംബർ ഒന്നിന് പരിശുദ്ധ ദിദിമോസ് പ്രഥമൻ ബാവാ സ്ഥാനത്യാഗം ചെയ്തതിനെ തുടർന്ന് തന്റെ പിൻഗാമിയായി പൗലോസ് മാർ മിലിത്തിയോസ് തിരുമേനിയെ പരിശുദ്ധ ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ എന്ന നാമത്തിൽ മലങ്കര സഭാധ്യക്ഷനായി സ്ഥാനാരോഹണം ചെയ്യപ്പെട്ടു. 2009-ലെയും 2010-ലെയും മേൽപട്ട സ്ഥാനാരോഹണത്തിന് പരിശുദ്ധ ദിദിമോസ് പ്രഥമൻ ബാവായോടു കൂടെ ശേഷ്ഠ നിയുക്ത കാതോലിക്കാ സ്ഥാനത്തേക്ക് ഉയർത്തപ്പെട്ട പൗലോസ് മാർ മിലിത്തിയോസ് തിരുമേനിയാണ് സഹകാർമികത്വം വഹിച്ചത്.

സഭയിൽ ശാശ്വതവും സുസ്ഥിരവുമായ സമാധാനത്തിനു വേണ്ടിയും വ്യവഹാര-കലഹ രഹിതമായ ഒരു മലങ്കരസഭ നിലനിൽക്കുന്നതിനു വേണ്ടി ആഗ്രഹിക്കുകയും, പ്രാർഥിക്കുകയും, പ്രവർത്തിക്കുകയും ചെയ്യുന്ന ഒരു പിതാവാണ് പരിശുദ്ധ ബാവാ തിരുമേനി. 2017 ജൂലൈ മൂന്നിലെ വിധിക്കുശേഷം സഭ ഒന്നായി കാണുന്നതിന് വേണ്ടി, മലങ്കരസഭയുടെ വാതിൽ എല്ലാവർക്കും വേണ്ടി തുറന്നിട്ടുകൊണ്ടു (നിയമത്തിനും ഭരണഘടനക്കും വിധേയമായി) സമാധാന കല്പന പുറപ്പെടുവിക്കുകയും, അന്ത്യോഖ്യയുടെ പരിശുദ്ധ ഇഗ്നാത്തിയോസ് അപ്രേം ദ്വിതീയൻ പാത്രിയർക്കീസ് ബാവായെ ചർച്ചക്കായി ക്ഷണിക്കുകയും, അദ്ദേഹത്തിന്റെ മലങ്കര സന്ദർശനത്തെ സ്വാഗതം ചെയ്യുകയും ചെയ്തിട്ടും എതിർഭാഗത്തുനിന്നും അനുകൂലമായ ഒരു പ്രതികരണം ഉണ്ടാകാഞ്ഞത് നിർഭാഗ്യകരമായിപ്പോയി. എങ്കിലും ശാശ്വത സമാധാനത്തിനു വേണ്ടിയുള്ള പരിശുദ്ധ പിതാവിന്റെ പ്രവർത്തനം തുടർന്നു.

ആഗോള ക്രൈസ്തവ സഭാതലത്തിൽ അറിയപ്പെടുന്ന ഒരു സഭാ പിതാവാണ് അദ്ദേഹം. 2012 നവംബർ 18-ന് കെയ്റോയിൽ നടന്ന കോപ്റ്റിക് ഓർത്തഡോക്സ് സഭയുടെ തലവൻ പരിശുദ്ധ തെവോദ്രോസ് രണ്ടാമന്റെ സ്ഥാനാ



രോഹണ ശുശ്രൂഷയിൽ പ്രത്യേക ക്ഷണിതാവായും, 2013 ഫെബ്രുവരി 28-ന് എത്യോപ്യൻ ഓർത്തഡോക്സ് സഭയുടെ തലവൻ പരിശുദ്ധ ആബൂനാ മത്യാസ് പാത്രിയാർക്കീസിന്റെ സ്ഥാനാരോഹണത്തിൽ മുഖ്യാതിഥിയായും പങ്കെടുത്തു. 2013 സെപ്റ്റംബർ 5-ന് വത്തിക്കാനിൽ പ്രത്യേക ക്ഷണിതാവായി എത്തി പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പയുമായി കൂടിക്കാഴ്ച്ച നടത്തി. 2013 സെപ്റ്റംബർ 9-ന് ആംഗ്ലിക്കൻ സഭാ ആസ്ഥാനമായ ലാംബെത്ത്പാലസിൽ നടന്ന എക്യുമിനിക്കൽ സമ്മേളനത്തിലും ഒക്ടോബർ 3-ന് വിയന്നയിൽ പ്രൊ ഓറിയന്റെ എക്യുമിനിക്കൽസമ്മേളനത്തിലും മുഖ്യാതിഥി ആയി പങ്കെടുത്തു.

പരിശുദ്ധ പിതാവിന്റെ മുഖ്യ നേതൃത്വത്തിൽ 2012 എറണാകുളം മറൈൻ ഡ്രൈവിൽ വെച്ച് കാതോലിക്കേറ്റ് സ്ഥാപനത്തിന്റെ ശതാബ്ദിയാഘോഷങ്ങൾ നടത്തുകയും അതിൽ മുഖ്യഅതിഥിയായി ഇന്ത്യയുടെ പതിനൊന്നാമത്തെ പ്രസിഡന്റ് ആയിരുന്ന ഡോ. അബ്ദുൽ കലാമും മറ്റ് വിവിധ രാഷ്ട്രീയ സാമൂഹിക മത നേതാക്കളും പങ്കെടുക്കുകയുണ്ടായി. കൂടാതെ 2016 നവംബർ മാസം കുന്നംകുളത്ത് വെച്ച് മലങ്കര മെത്രാപ്പോലീത്ത പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് ഒന്നാമന്റ് മെത്രാപ്പോലീത്തായുടെ ചരമ ദ്വിശതാബ്ദി സമ്മേളനം നടത്തുകയുണ്ടായി ഇതിൽ എത്യോപ്യൻ ഓർത്തഡോക്സ് സഭയുടെ പരമാധ്യക്ഷൻ പരിശുദ്ധ മത്തിയാസ് പ്രഥമൻ പാത്രിയർക്കീസ് പങ്കെടുക്കുകയുണ്ടായി.

പരിശുദ്ധ പിതാവിന്റെ സ്വപ്നപദ്ധതിയായ സെന്റ് ഗ്രിഗോറിയോസ് ഇന്റർനാഷണൽ ക്യാൻസർ കെയർ സെന്റർ പരുമല ഇന്ന് ആതുരസേവനരംഗത്ത് ഒരു മുതൽക്കൂട്ടായി പ്രവർത്തിക്കുന്നു. കൂടാതെ സ്നേഹസ്പർശം പദ്ധതിയിലൂടെ അനേക പാവപ്പെട്ട രോഗികൾക്ക് ഈ സ്ഥാപനത്തിലൂടെ ഉന്നതമായ ചികിത്സ നൽകുവാനും സാധിക്കുന്നു എന്നത് ഈ പിതാവിന്റെ സാമൂഹിക പ്രതിബദ്ധതയുടെ മകുടോദാഹരണമാണ്. കൂടാതെ 2018 മാർച്ച് മാസം 23-ാം തീയതി ദേവലോകം അരമന ചാപ്പലിൽ വച്ച് പരിശുദ്ധ പിതാവിന്റെ മുഖ്യ കാർമികത്വത്തിൽ വിശുദ്ധ മൂറോൻ കൂദാശയും നടത്തുവാൻ സാധിച്ചു.

കഴിഞ്ഞ ഒന്നര വർഷമായി രോഗാതുരനായി കഴിയുമ്പോഴും "എന്റെ രോഗമല്ലേ... അത് കുഴപ്പമില്ല. എന്റെ ജീവനേക്കാളും എന്റെ ആരോഗ്യത്തെക്കാളും വലുതായി ഞാൻ കാണുന്നത് പരിശുദ്ധ സഭയെയാണ്. സഭയ്ക്കു രോഗമുണ്ടാകാതെ, സഭ അരോഗദൃഢഗാത്രയായിട്ട് നിലനില്ക്കണം. സഭയ്ക്കൊരു ഊനനുവടിയില്ലാതെ മാർത്തോമ്മാ ശ്ലീഹായുടെ ഉറച്ച സിംഹാസനത്തിൽ എന്റെ പിൻഗാമികൾ ഇരുന്ന് ഈ സഭയെ നയിക്കുവാനുള്ള ശക്തി ലഭിക്കണം. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനം സ്വതന്ത്രമാണ്. ഇനി മറ്റാരെങ്കിലും എന്തെങ്കിലും പേരു പറഞ്ഞ് ഈ സഭയെ കടന്നാക്രമിക്കുവാൻ ദൈവം ഇടയാക്കില്ല." തുടങ്ങിയ സഭയെക്കുറിച്ചുള്ള വലിയ ദർശനങ്ങൾ പ. പിതാവിന് ഉണ്ടായിരുന്നു.

അച്ചൻ ആയാൽ അച്ചൻ ആകണമെന്ന് പിതാവിന്റെ വാക്കുകൾ സ്വയം വരിച്ച പരിശുദ്ധ സഭയാകുന്ന നൗകയെ നയിച്ച പ. പിതാവിന് ഭൗതിക സമ്പത്തിനേക്കാൾ ഉപരി മാതാപിതാക്കൾ കൈമാറി കൊടുത്തത് ദൈവവിശ്വാസം എന്ന പൈതൃക സ്വത്താണ്. ദൈവവിശ്വാസം മുറുകെ പിടിച്ച് സർവ്വവും ദൈവത്തിനു സമർപ്പിച്ച പരിശുദ്ധ പിതാവിന് ഹൃദയപൂർവമായ യാത്രാമംഗള മേകുന്നു. പറുദീസായിൽ വീണ്ടും കണ്ടുമുട്ടാനിടയാവട്ടെ.





മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH






# മനുഷ്യസ്നേഹം വഴികാട്ടിയ ജീവിതം; അശരണർക്കു തണലായ പ്രാർഥന

**ജോൺ കക്കാട്**

കഷ്ടപ്പാടിൽ സ്ഫുടം ചെയ്തെടുത്ത വ്യക്തിത്വം പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായെ ഇങ്ങനെ വിശേഷിപ്പിക്കാം. സാധാരണക്കാരിൽ സാധാരണക്കാരനായിരുന്നു അദ്ദേഹം. ഭാരതത്തിലെ പ്രധാനപ്പെട്ട ഒരു ക്രൈസ്തവസഭയുടെ അധ്യക്ഷനായിരിക്കുമ്പോഴും അതിന്റെ പ്രൗഢിയോ സ്ഥാനപ്പെരുമയോ അദ്ദേഹത്തെ ബാധിച്ചില്ല. കുന്നംകുളത്തിനടുത്ത് സാധാരണ കർഷക കുടുംബത്തിൽ ജനിച്ച് കഷ്ടപ്പാടിന്റെയും സാമ്പത്തിക പരാധീനതകളുടെയും രുചി അറിഞ്ഞാണ് അദ്ദേഹം വളർന്നു വന്നതുതന്നെ.

കാതോലിക്കാ സ്ഥാനത്തെത്തി ചെറിയ കാലത്തിനുള്ളിൽത്തന്നെ അശരണർക്കും വേദനിക്കുന്നവർക്കും സാന്ത്വനമാകുന്ന ഒരുപിടി പദ്ധതികൾ സഭാതലത്തിൽ നടപ്പാക്കാൻ അദ്ദേഹത്തിനു കഴിഞ്ഞു. നൂറുകോടിയിലേറെ രൂപ ചെലവാകുന്ന പരുമല കാൻസർ സെന്ററാണു സേവനപാതയിൽ അഭിമാനിക്കാവുന്ന വലിയൊരു കാൽവയ്പ്. ഇതിന്റെ ഉദ്ഘാടനമായിരുന്നു സപ്തതി വർഷത്തിലെ പ്രധാന പരിപാടി. ഒപ്പം, നിർധനരായ കാൻസർ രോഗികൾക്കുള്ള സൗജന്യ ചികിൽസാ സഹായ പദ്ധതി 'സ്നേഹസ്പർശ'വും ആരംഭിച്ചു.

ഈ പദ്ധതിയുടെ ഉദ്ഘാടനത്തിനു സാക്ഷിയായത് കെ.എസ്. ചിത്ര എന്ന, ദക്ഷിണേന്ത്യയുടെ വാനമ്പാടിയായിരുന്നു. സ്വന്തം കയ്യിലെ വിലയേറിയ മോതിരം ആദ്യസംഭാവനയായി നൽകിയാണ് ചിത്ര തുടക്കമിട്ടത്. കാതോലിക്കാ ബാവായുടെ ദീനാനുകമ്പയും പാവപ്പെട്ടവരോടുള്ള ആർദ്രതയും കണ്ടറിഞ്ഞ ചിത്രയും ഭർത്താവ് വിജയ ശങ്കറും സഹായത്തിനായി മുൻപന്തിയിൽത്തന്നെ നിന്നു. ധനസമാഹരണത്തിനായി ചിത്ര കോട്ടയത്തു സംഗീത പരിപാടി സൗജന്യമായി നടത്തി.

സ്ത്രീകളുടെ അവകാശങ്ങൾക്കുവേണ്ടി ചൂടേറിയ ചർച്ചകളും സംവാദങ്ങളും നടക്കുന്ന ഇക്കാലത്തു സ്ത്രീകളെ സഭാഭരണത്തിന്റെ വേദിയിലെത്തിച്ചതാണു പൗലോസ് ദ്വിതീയൻ ബാവായുടെ ഭരണപരിഷ്കാരങ്ങളിൽ പ്രമുഖം. സഭയുടെ ഏറ്റവും പ്രധാനപ്പെട്ടതും അടിസ്ഥാനവുമായ ഇടവകകളിൽ പുരുഷൻമാർക്കൊപ്പം സ്ത്രീകൾക്കും 2011 ൽ വോട്ടവകാശം ഏർപ്പെടുത്തിയതിലൂടെ പള്ളി ഭരണത്തിലും അതുവഴി സഭാ ഭരണത്തിലും സ്ത്രീകൾ നിർണായക ശക്തിയായി മാറി.




പുതുതലമുറയ്ക്കും കുടുംബങ്ങൾക്കും വഴികാട്ടിയായി സഭയുടെ മാനവശേഷി വികസന വകുപ്പിന്റെ കീഴിൽ പ്രത്യേക പദ്ധതികൾ ആസൂത്രണം ചെയ്തു നടപ്പാക്കി. മദ്യം, ലഹരിമരുന്ന് എന്നിവയുടെ ഉപയോഗത്തിനെതിരെ ജാഗ്രതാ നിർദേശവുമായി ഒട്ടേറെ കർമപദ്ധതികളാണ് ഇടവകതലത്തിലും സഭാതലത്തിലും ഹ്യൂമൻ എംപവർമെന്റ് പരിപാടിയിലൂടെ നടപ്പാക്കിയത്. സൈബർ യുഗത്തിലെ അമിതാസക്തിക്കു നേരെ വിരൽചൂണ്ടുന്നതായി ദുഃഖവെള്ളിയാഴ്ചകളിലെ സൈബർ ഫാസ്റ്റ്. ❑

## കോവിഡ് മാനദണ്ഡങ്ങൾ പാലിച്ചുകൊണ്ട് സംസ്കാരം

ഭൗതികശരീരം 12 തിങ്കൾ വൈകിട്ട് സന്ധ്യാനമസ്കാരം വരെ പരുമല സെമിനാരിയിൽ പൊതുദർശനത്തിനുവെയ്ക്കും. തുടർന്ന് ഭൗതികശരീരം കോട്ടയം ദേവലോകം കാതോലിക്കേറ്റ് അരമന ദേവാലയത്തിലേക്ക് കൊണ്ടുപോകും. യാത്രാമധ്യേ അന്തിമോപചാരമർപ്പിക്കുവാൻ അവസരം ഉണ്ടായിരിക്കുന്നതല്ല. സർക്കാർ നിർദ്ദേശങ്ങളും കോവിഡ് മാനദണ്ഡങ്ങളും പാലിച്ചുകൊണ്ടാണ് സംസ്കാര ശുശ്രൂഷകൾ ക്രമീകരിച്ചിരിക്കുന്നത്. ശുശ്രൂഷകൾ ഗ്രിഗോറിയൻ ടിവി, എ.സി.വി ചാനൽ എന്നിവ തൽസമയം സംപ്രേഷണം ചെയ്യും. വിശ്വാസികൾ ഈ സൗകര്യം പ്രയോജനപ്പെടുത്തണം. പരുമല സെമിനാരിയിലും കബറടക്കം നടക്കുന്ന കോട്ടയം ദേവലോകം കാതോലിക്കേറ്റ് അരമനയിലും മാത്രമേ അന്തിമോപചാരമർപ്പിക്കുവാൻ അവസരം ഉണ്ടായിരിക്കുകയുള്ളൂ. കോവിഡ് പശ്ചാത്തലത്തിൽ പുഷ്പചക്രങ്ങൾ കഴിവതും ഒഴിവാക്കാൻ ശ്രദ്ധിക്കണം.



# കുന്നംകുളത്തു നിന്നുമുള്ള ആദ്യ കാതോലിക്കാ

കോട്ടയം: 'നസ്രാണികളുടെ പട്ടണ'മെന്ന് ഹൈദരലി വിശേഷിപ്പിച്ച, കർത്തൃ ശിഷ്യനായ വി. മാർത്തോമ്മാ ശ്ലീഹാ മലങ്കരയിൽ ആദ്യമായി സുവിശേഷ വിത്തു വിതച്ച കുന്നംകുളത്തു നിന്നും പൗരസ്ത്യ കാതോലിക്കാ സ്ഥാനത്തു വന്ന ആദ്യ സഭാപിതാവാണ് പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് രണ്ടാമൻ ബാവാ.

മലങ്കരസഭയുടെ ചരിത്രത്തെ ഗതി തിരിച്ചുവിട്ട രണ്ട് മലങ്കര മെത്രാപ്പോലീത്താമാരെ സംഭാവന ചെയ്ത പുണ്യഭൂമിയാണ് കുന്നംകുളം. കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരി സ്ഥാപിച്ച സഭാജ്യോതിസ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് ഒന്നാമനാണ് പ്രഥമ വ്യക്തി. കോട്ടയം എം.ഡി. സെമിനാരിയും പരുമല സെമിനാരിയും സ്ഥാപിക്കുകയും നവീകരണക്കാർ കൈവശപ്പെടുത്തിയ കോട്ടയം പഴയസെമിനാരി ഒരു ദശാബ്ദം കേസ് നടത്തി വീണ്ടെടുക്കുകയും ചെയ്ത സഭാതേജസ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് രണ്ടാമനാണ് ദ്വിതീയ വ്യക്തി.

1816 മുതലുള്ള കാലത്ത് മലങ്കര മെത്രാപ്പോലീത്താമാർ കാലം ചെയ്തപ്പോൾ ഇടക്കാല മലങ്കര മെത്രാപ്പോലീത്തായായി ഭരണം നയിച്ച കിടങ്ങൻ മാർ പീലക്സീനോസും കുന്നംകുളം സ്വദേശിയാണ്.

കുന്നംകുളംകാരുടെ സഭാസ്നേഹവും വീറും വാശിയും പ്രതിഫലിപ്പിക്കുന്നതാണ് 1806-ലെ ആർത്താറ്റ് പടിയോല. എല്ലാ വിദേശ സഭാ മേധാവിത്തങ്ങളെയും ആ പടിയോല തള്ളിപ്പറഞ്ഞു. കുന്നംകുളം നസ്രാണികളുടെ കാതോലിക്കാമാരോടും സഭാപിതാക്കന്മാരോടും ഉണ്ടായിരുന്ന സ്നേഹവും ബഹുമാനവും പൗലോസ് രണ്ടാമൻ ബാവാ മിക്ക പ്രസംഗങ്ങളിലും എടുത്തു പറഞ്ഞിരുന്നു. കുന്നംകുളംകാരൻ ആണെന്നതിൽ ബാവാ എല്ലായ്പ്പോഴും അഭിമാനം കൊണ്ടിരുന്നു.



സഹോദരനും കുടുംബത്തിനുമൊപ്പം



## "എടാ മോനെ, നീ എനിക്ക് വഴി കാട്ടാനാണ് വന്നത്. എന്റെ പെട്ടിയെടുക്കാനല്ല."

പരിശുദ്ധ ബാവ നിയുക്ത മെത്രാൻ പോൾ റമ്പാനായി പരുമലയിൽ താമസിക്കുന്ന കാലം. എന്റെ ഇടവകപള്ളിയിൽ ഒരു കല്യാണത്തിന് ക്ഷണിക്കപ്പെട്ട് റമ്പാച്ചനെ പള്ളിയിലേക്ക് കൂട്ടിക്കൊണ്ടു വരാൻ വീട്ടുടമ ഏഴരപറയിൽ തങ്കച്ചായൻ എന്നെ ചുമതലപ്പെടുത്തി. ഞാൻ പരുമലയിൽ ചെന്ന് ആഗമന ഉദ്ദേശ്യം അറിയിച്ചു. റമ്പാച്ചൻ ഒരുങ്ങിയിരിക്കുകയായിരുന്നു. അന്നു ഞങ്ങളുടെ നാട്ടിൽ യാത്രാസൗകര്യം ഇല്ല. ബോട്ട് സർവ്വീസാണ്. ബോട്ട്ജട്ടിയിൽ എത്തിയപ്പോൾ ബോട്ട് അല്പം നേരത്തെ പോയി കഴിഞ്ഞിരുന്നു. ബോട്ട് കിട്ടിയിരുന്നെങ്കിൽ ഞങ്ങളുടെ പള്ളിക്കടവ് ബോട്ട്ജെട്ടിയിൽ ഇറങ്ങാം. തൊട്ടടുത്തു പള്ളിയാണ്. പിന്നെ പരുമലകടവിൽ ചെന്നു. കാറും ഒന്നും ഇല്ല. ഓട്ടോ അന്നു പരുമല കടവിൽ വന്നിട്ടില്ല. എന്തു ചെയ്യുമെന്ന് റമ്പാച്ചൻ എന്നോട് ചോദിച്ചു. ഒരു KSRTC ബസ്സ് തേവേരിക്കുണ്ട്. പക്ഷേ, ബസ്സ് ഇറങ്ങി പള്ളിയിലേക്ക് 2 കിലോമീറ്റർ നടക്കണമെന്നു ഞാൻ പറഞ്ഞു. വണ്ടി വരട്ടെ പോകാമെന്നു റമ്പാച്ചൻ പറഞ്ഞു. 10 മിനിട്ട് കഴിഞ്ഞു ബസ്സ് വന്നു. ഞങ്ങൾ അതിൽ കയറി തേവേരിയിൽ ഇറങ്ങി. അന്നു തേവേരിയിൽ പാലം വന്നിട്ടില്ല. കടത്തു കയറി ഇറങ്ങണം. റമ്പാച്ചന്റെ കൈയിൽ കാപ്പയുള്ള പെട്ടിയുണ്ട്. ഞാൻ പെട്ടി ചോദിച്ചു. ഞാൻ പിടിച്ചോളാമെന്ന് പറഞ്ഞു. റമ്പാച്ചൻ എന്നോട് പറഞ്ഞു, "എടാ മോനേ, നീ വഴി കാണിക്കാനാണ് വന്നത്. പെട്ടി എടുക്കാനല്ല."

രണ്ടാം കൃഷി സമയത്തു മഴ നനഞ്ഞു കച്ചി കിടക്കുന്ന ആ ബണ്ടു റോഡിലൂടെ 2 കിലോമീറ്റർ സാമാന്യം വലിയ പെട്ടി എടുത്തു നടന്ന് പള്ളിയിൽ എത്തിയ ആ വലിയ മനസ്സിന്റെ ഉടമയായ ഇടയനെ കണ്ട് എന്റെ ഇടവക്കാരും നാട്ടുകാരും ഞെട്ടിത്തരിച്ചു. അല്പം വിശ്രമിക്കാൻ വികാരിയച്ചൻ പറഞ്ഞു. "വേണ്ട. ഇപ്പോൾതന്നെ സമയം വൈകി. ഞാൻ നിമിത്തം ജനങ്ങൾ ബുദ്ധിമുട്ടുണ്ടായെന്നു" പറഞ്ഞു ശുശ്രൂഷ ആരംഭിച്ചു.

"എടാ മോനെ, നീ എനിക്ക് വഴി കാട്ടാനാണ് വന്നത്. എന്റെ പെട്ടിയെടുക്കാനല്ല." ഈ വാക്കുകൾ ഇന്നും എന്റെ കാതുകളിൽ മുഴങ്ങുന്നു.

**- രാജു തൂമ്പുങ്കൽ, നിരണം**

## എട്ട് ഭദ്രാസനങ്ങളുടെ ഭരണചുമതല

കോട്ടയം: മലങ്കരസഭയിൽ ഒരേ സമയം എട്ടു ഭദ്രാസനങ്ങളുടെ ഭരണചുമതല വഹിച്ച കാതോലിക്കാ എന്ന അപൂർവ ബഹുമതി പ. പൗലോസ് രണ്ടാമൻ ബാവായ്ക്ക്. മെത്രാപ്പോലീത്തന്മാരുടെ മരണം, രാജി എന്നിവയെ തുടർന്ന് ഭരണഘടനയിലെ 95-ാം പ്രകാരം ഏറ്റെടുത്ത ചെങ്ങന്നൂർ, മാവേലിക്കര, മലബാർ, കോട്ടയം, ഇടുക്കി, സൗത്ത് വെസ്റ്റ് അമേരിക്ക എന്നിവയും; മെത്രാപ്പോലീത്താ ആയിരുന്നപ്പോൾ ഭരിച്ചുകൊണ്ടിരുന്ന കുന്നംകുളവും; കാതോലിക്കാ സ്ഥാനം ഏറ്റശേഷം മലങ്കര മെത്രാപ്പോലീത്താ നേരിട്ടു ഭരിക്കുന്ന ഭദ്രാസനം എന്ന നിലയിൽ ഭരിച്ചുവന്ന കോട്ടയം സെൻട്രലും ഉൾപ്പെടെ എട്ടു ഭദ്രാസനങ്ങളുടെ ഭരണമാണ് പ. പൗലോസ് രണ്ടാമൻ ബാവാ നടത്തിക്കൊണ്ടിരുന്നത്. കോട്ടയം സെൻട്രൽ ഒഴികെയുള്ള ഭദ്രാസനങ്ങളുടെ ഭരണത്തിൽ തന്നെ സഹായിക്കാൻ സഹായ മെത്രാപ്പോലീത്താമാരെ നിയമിച്ചിരുന്നു.

# മാർത്തോമ്മൻ പൈതൃകത്തിന്റെ സൗന്ദര്യം

## ഫാ.ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ

മരണത്തെക്കുറിച്ച് പ്രവചിക്കുവാൻ കഴിഞ്ഞ മഹാപ്രതിഭയായിരുന്നു പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവ (1946-2021 ). ഒരു പ്രഭാഷണത്തിൽ അദ്ദേഹം പറഞ്ഞു: 'എന്റെ ആരോഗ്യത്തേക്കാളും എന്റെ ജീവനേക്കാളും ഞാൻ ഗൗരവമായി കാണുന്നത് പ. സഭയുടെ അന്തസത്തയും പ. സഭയുടെ അഭിമാനവുമാണ്. ഞാൻ ഇന്നു ജീവിച്ചാൽ ജീവിച്ചു. ഇന്നു മരിച്ചാൽ മരിച്ചു. ഞാൻ മരിച്ചാലും മറ്റൊരാൾ കാതോലിക്കായായി ഇവിടെ ഉയർന്നു വരും. സഭയ്ക്ക് അനാഥത്വം ഉണ്ടാകുകയില്ല. അതുകൊണ്ട് എന്റെ ജീവനെക്കാളും ആരോഗ്യത്തേക്കാളും അധികം മലങ്കര സഭയുടെ സത്യത്തിനും അന്തസ്സിനും അഭിമാനത്തിനുമാണ് ഞാൻ പ്രാധാന്യം നൽകുന്നത്.' മലങ്കര ഓർത്തഡോക്സ് സഭയുടെ സ്വാതന്ത്ര്യവും സത്വവും സംരക്ഷിച്ച പിതാവാണ് പ. പൗലോസ് ദ്വിതീയൻ ബാവ.

' സഭയിൽ ഇന്നു പൗരുഷമുള്ള നസ്രാണികൾ ഉണ്ട്. വടക്കും തെക്കും ഉണ്ട്. അതുകൊണ്ട് ഒരു അടിമത്വം ഇവിടെ വാഴുവാൻ എന്റെ കാലത്ത് അനുവദിക്കുകയില്ല. ചിലപ്പോൾ എന്റെ ജീവൻ വേഗം അവസാനിക്കുമായിരിക്കും. അതിനുള്ള വഴി കുറെയൊക്കെ ഞാൻ കാണുന്നുണ്ട്. പൗരുഷമുള്ള നമ്മൾ ആർക്കും അടിമകൾ അല്ല എന്നു പറയുവാനുള്ള തന്റേടം ഉണ്ടാകണം.'

ഇതും പരിശുദ്ധ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ നിഷ്കളങ്ക പ്രവാചക ശബ്ദമായിരുന്നു.

സ്വന്തം ജീവൻ ത്യജിക്കേണ്ടി വന്നാലും മലങ്കര സഭയുടെ സ്വത്വവും സ്വാതന്ത്ര്യവും ദേശീയതയും സംരക്ഷിക്കും എന്നതായിരുന്നു അദ്ദേഹത്തിന്റെ ദർശനം. അതിനായി 'നിയമത്തിന്റെയും സത്യത്തിന്റെയും ദൈവാശ്രയത്തിന്റെയും വഴികളിലൂടെ മലങ്കര സഭയെ സമ്പൂർണ്ണ സ്വാതന്ത്ര്യമുള്ള സഭയാക്കും.' ഇത് പ. ബാവായുടെ ദൃഢനിശ്ചയമായിരുന്നു.

രാഷ്ട്രീയ ഭരണാധികാരികളോടും സഭയിലെ ചില നേതാക്കളോടും സന്ധിയില്ലാതെ കലഹിച്ചതും പോരാടിയതും സഭയിൽ ശാശ്വത സമാധാനത്തിന്റെ വഴികൾ തുറക്കുന്നതിനു വേണ്ടിയായിരുന്നു. 'സമാധാനത്തിന്റെ തട്ടി കൂട്ടു സമവാക്യങ്ങളെ' നഖശിഖാന്തം പ.ബാവ എതിർത്തിരുന്നു.

കാൻസർ രോഗം 2020 ൽ സ്ഥിരീകരിച്ചപ്പോൾ അമേരിക്കയിൽ ചികിൽസയ്ക്ക് അവസരം ലഭിച്ചിട്ടും പരുമല കാൻസർ സെന്റർ വിട്ടുപോകാൻ പ. ബാവ തയ്യാറായില്ല. കാൻസർ രോഗത്തെ നിർഭയമായി നേരിട്ടു. 'നിങ്ങൾ എനിക്കു വേണ്ടി പ്രാർത്ഥിക്കണം. ഏതു രോഗത്തേയും കൈ നീട്ടി സ്വീകരിക്കുവാനുള്ള മാനസികാവസ്ഥയാണ് എനിക്കുള്ളത്' എന്ന് പ. ബാവ പ്രസംഗങ്ങളിൽ ആവർത്തിച്ചു. എത്ര നാൾ ജീവിച്ചു എന്നതിനെക്കാൾ എങ്ങനെ ജീവിച്ചു എന്നതിനാണ് പ്രാധാന്യം എന്നും അദ്ദേഹം പഠിപ്പിച്ചു.

മലങ്കര സഭയുടെ 1934 ലെ സഭാ ഭരണഘടനയുടെയും 2017 ലെ സുപ്രീം കോടതി വിധിയുടെയും പശ്ചാത്തലത്തിൽ സഭയെ ശാന്തി തുറമുഖത്ത് എത്തിക്കുന്ന പ്രയാണത്തിലായിരുന്നു പ. ബാവ.

മലങ്കരസഭയുടെ ചരിത്രം 'കുന്നംകുള'വുമായി അഭേദ്യമായി ബന്ധപ്പെട്ടതാണ്. സുറിയാനി ക്രിസ്ത്യാനികൾ തിങ്ങിപ്പാർത്ത പ്രാചീന നഗരമായ 'കുന്നംകുളങ്ങര' ബ്രിട്ടീഷ് ഭരണകാലത്താണ് 'കുന്നംകുളം' എന്നറിയപ്പെട്ടത്. കുന്നുകളും കുളങ്ങളും നിറഞ്ഞ പ്രദേശമാണ് കുന്നംകുളം. കുന്നംകുളത്തു നിന്നും മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രധാന ഭരണസാരഥ്യം ഏറ്റെടുത്ത



പ്രഗത്ഭരായ രണ്ട് മലങ്കര മെത്രാപ്പോലീത്തന്മാരുണ്ട്. പഴയ സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസും (1740-1816), കോട്ടയം എം.ഡി. സെമിനാരി, പരുമല സെമിനാരി എന്നിവയുടെ സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് രണ്ടാമനും (1833-1909). മൂന്നാം സഹസ്രാബ്ദത്തിൽ മലങ്കരസഭയെ നയിക്കുന്നതിന് കുന്നംകുളം മലങ്കര സഭയ്ക്ക് നൽകിയ മൂന്നാമത്തെ പ്രധാന മേൽപട്ടക്കാരനായിരുന്നു മലങ്കര മെത്രാപ്പോലീത്തായും കാതോലിക്കായുമായ പരിശുദ്ധ ബസേലിയോസ് പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ.

തിരുവല്ലയിൽ 1982 ഡിസംബർ 28-ന് നടന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ, എറണാകുളം സെൻറ് മേരീസ് പള്ളിയുടെ സഹവികാരി (1976-1983) ഫാ. കെ. ഐ. പോളിനെ എപ്പിസ്കോപ്പാ സ്ഥാനത്തേക്ക് തെരഞ്ഞെടുക്കുമ്പോൾ പ്രായം 36 വയസ് മാത്രം. 1985-ൽ ആരംഭിച്ച കുന്നംകുളം ഭദ്രാസനത്തിൻറെ ചുമതല 39-ാം വയസ്സിൽ സ്വീകരിച്ചു. നിയുക്ത കാതോലിക്കാ സ്ഥാനം 60-ാം വയസ്സിൽ ലഭ്യമായി. നാലു വർഷം നിയുക്ത കാതോലിക്കായായി ശുശ്രൂഷിച്ചു (2006-2010). കാതോലിക്കായായി 11 വർഷം സഭയെ നയിച്ചു.

മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രധാന മേലദ്ധ്യക്ഷനായി 2010 നവംബർ ഒന്നിന് 64-ാം വയസ്സിൽ സ്ഥാനമേൽക്കുവാനുള്ള വിളിയും നിയോഗവും ലഭിച്ചു. ആത്മാർത്ഥമായും സുതാര്യമായും സഭയെ നയിക്കുക എന്നതായിരുന്നു പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ പ്രമാണം.

കൃത്രിമത്വമില്ലാത്ത സംഭാഷണശൈലിയും സത്യസന്ധമായ പ്രതിപാദനരീതിയും വെളിപ്പെടുത്തുന്നത് ജീവിതത്തിൻറെ സുതാര്യതയാണ്. കൗശലങ്ങൾ ഉപയോഗിക്കാതെ സുതാര്യമായി ഇടയദൗത്യം നിർവഹിക്കും. ജീവിതത്തിൽ ആത്മാർത്ഥതയും സത്യസന്ധതയും മുറുകെ പിടിക്കുവാനുള്ള ബാലപാഠം കുടുംബത്തിൽ നിന്നും ഇടവക പള്ളിയിൽ നിന്നും ലഭിച്ചതാണ്.

സാമൂഹിക സഭാ ശുശ്രൂഷകളിൽ സ്വീകരിച്ചത് ഉറച്ച നിലപാടുകളും നീതിപൂർവ്വമായ സമീപനങ്ങളുമാണ്. ജീവിത നിഷ്ഠകളിലും ഇടപെടലുകളിലും നിറഞ്ഞത് ലാളിത്യവും ദൈവകൃപയുടെ പ്രകാശവുമാണ്. പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ സമീപനത്തിൻറെ അകവും പുറവും സുതാര്യം. തെറ്റെന്ന് തോന്നിയാൽ ആരോടും നേരിട്ട് അത് പറയും. അവയുടെ അവതരണത്തിലും ഭാഷയിലും കാപട്യമോ തന്ത്രങ്ങളോ ഉണ്ടായിരിക്കില്ല. അവ തുറന്ന മനസ്സോടും ആത്മാർത്ഥതയോടുമുള്ള നിരീക്ഷണങ്ങളായിരിക്കും. പ്രത്യേകിച്ച് സഭയുടെയും സമൂഹത്തിൻറെയും പൊതുനന്മയ്ക്ക് ഏവർക്കും ആത്മാർത്ഥതയും സുതാര്യതയും ഉണ്ടാകണമെന്നും പ. ബാവാ ഉറച്ചു വിശ്വസിച്ചിരുന്നു. എല്ലാ മാസവും 48 മണിക്കൂർ മൗനവ്രതത്തിൽ ഏകാന്തമായി പ്രാർത്ഥിക്കുവാനും ധ്യാനിക്കുവാനും 75 വയസിലും സമയം കണ്ടെത്തിയിരുന്നു. ഏത് പ്രതികൂലതയേയും അതിജീവിക്കുവാനുള്ള നിശ്ചയദാർഢ്യം ധീരതയും സ്വതസിദ്ധമായിരുന്നു.

മലങ്കരസഭയുടെ അന്തർദേശീയ - എക്യുമെനിക്കൽ സഭാ ബന്ധങ്ങൾ 1937 -ലെ എഡിൻബറോ സമ്മേളനം മുതൽ ആരംഭിച്ചതാണ്. പ. പൗലോസ് ദ്വിതീയന്റെ കാലത്താണ് എക്യുമെനിക്കൽ ബന്ധങ്ങൾക്ക് പുത്തൻ കാഴ്ചപ്പാടുകൾ പകർന്നത്. ഇക്കാലത്ത് സഭാ തലവന്മാരുടെ പരസ്പര സന്ദർശനങ്ങളും സഹകരണങ്ങളും ഉദയ കക്ഷി ബന്ധങ്ങളും വ്യാപകമായി.

എക്യുമെനിക്കൽ-സഭാന്തരബന്ധങ്ങൾ ശക്തിപ്പെടുത്തുന്നതിനായി നിരവധി രാജ്യാന്തര യാത്രകളും സംവാദങ്ങളും പ. പൗലേസ് ദ്വിതീയൻ കാതോലിക്കാ ബാവാ നടത്തി. കെയ്റോ (2012), എത്യോപ്യ (2013), വത്തിക്കാൻ (2013), ഇംഗ്ലണ്ടിലെ ലാംബത്ത് (2013), വിയന്ന (2013), അർമ്മീനിയ (2015), ബെയ്റൂട്ട് (2015), ജർമ്മനി (2017), എത്യോപ്യ (2017), റക്ഷ്യ (2019 ) എന്നിവിടങ്ങളിൽ നടത്തിയ വിവിധ സഭാ സമ്മേളനങ്ങളും ഉഭയകക്ഷി ചർച്ചകളും ശ്രദ്ധേയമാണ്.

കോപ്റ്റിക്ക് സഭയുടെ പ. പോപ്പ് തെവദ്രോസുമായും (2012), പ. ഫ്രാൻസിസ് മാർപാപ്പായുമായും (2013), മത്ഥ്യാസ് പാത്രിയർക്കീസ് ബാവായുമായും (2013), പ. കരേക്കിൻ, പ. അരാം എന്നീ കാതോലിക്കാമാരുമായും (2015), അന്ത്യോ ഖ്യൻ സഭയുടെ പാത്രിയർക്കീസ് പ. അപ്രം രണ്ടാമൻ (2015 ), പ. ഇഗ്നാത്തിയോസ് യൗനാൻ പാത്രിയർക്കീസ് ബാവായുമായും (2015) റക്ഷ്യൻ പാത്രിയർക്കീസ് പ. കിറിൾ ബാവായുമായും കൂടിക്കാഴ്ചകൾ നടത്തിയിട്ടുണ്ട്.

ടിബറ്റൻ ആത്മീയാചാര്യൻ ദലൈലാമായുമായി എറണാകുളത്തും (2012) പ. പോപ്പ് ഫ്രാൻസിസ് മാർപാപ്പായുമായി വത്തിക്കാനിലും നടത്തിയ (2013) കൂടിക്കാഴ്ചകളും ശ്രദ്ധേയമാണ്.

ഈജിപ്റ്റിലെ കെയ്റോയിൽ കോപ്റ്റിക് ഓർത്തഡോക്സ് സഭയുടെ തലവൻ പ. തെവദ്രോസ് രണ്ടാമൻ പോപ്പിന്റെ സ്ഥാനരോഹണത്തിലും (2012), ആഡിസ് അബാബയിൽ എത്യോപ്യൻ ഓർത്തഡോക്സ് സഭയുടെ തലവൻ പ. ആബൂനാ മത്ഥിയാസ് പാത്രിയർക്കീസിന്റെ സ്ഥാനാരോഹണത്തിലും (2013), ഇംഗ്ലണ്ടിലെ ആഗ്ലിക്കൻ ആസ്ഥാനമായ ലാംബത്തിൽ നടന്ന എക്യുമെനിക്കൽ സമ്മേളനത്തിലും (2013), അർമ്മീനിയൻ വംശവിച്ഛേദനത്തിന്റെ (1915) ശതാബ്ദി അനുസ്മരണത്തിലും (2015), ജർമ്മനിയിൽ മാർട്ടിൻ ലൂഥറിന്റെ മത നവീകരണത്തിന്റെ 500 വാർഷികത്തിലും (2017) മുഖ്യാതിഥിയായി പങ്കെടുത്തു.

എത്യോപ്യൻ സഭയുടെ ആഡിസ് അബാബായിലെ മെസ്ക്കൽ ആഘോഷത്തിൽ (2017) മുഖ്യ കാർമ്മികനായി.

റഷ്യൻ സഭയും മലങ്കര സഭയും തമ്മിലുണ്ടായ ബന്ധം കൂടുതൽ ശക്തിപ്പെടുത്താൻ റഷ്യൻ പാത്രിയർക്കീസ് പ. കിറിൾ ബാവായുമായി മോസ്ക്കോയിൽ സംഭാഷണം നടത്തി, ഉദയ കക്ഷി ബന്ധത്തിന് സമിതി രൂപീകരിച്ചു. ആതുര ശുശ്രൂഷ, കലാസാംസ്കാരികത , വേദശാസ്ത്ര വിദ്യാഭ്യാസം എന്നിവയിൽ പരസ്പര ബന്ധം വ്യാപിപ്പിക്കുവാനുള്ള ശ്രമങ്ങൾ നടന്നു. സഭാ ഭേദമെന്യ വിശാല എക്യൂമിനിക്കൽ ബന്ധങ്ങൾക്ക് പ. പൗലേസ് ദ്വിതീയൻ ബാവ നേതൃത്വം നൽകി.

പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ പ്രഭാഷണങ്ങളും ദർശനങ്ങളും വെളിപ്പെടുത്തുന്നത് ക്രിസ്തീയ അനുരഞ്ജനത്തിൻറെയും ശാശ്വത സമാധാനത്തിന്റെയും സാമൂഹിക നീതിയുടെയും ശബ്ദമാണ്. അനീതിയുടെയും സംഘർഷങ്ങളുടെയും യുദ്ധങ്ങളുടെയും സമകാലിക പശ്ചാത്തലത്തിൽ സഭയിൽ പവിത്രമായ ക്രിസ്തീയ ഉത്തരവാദിത്വം സുപ്രിംകോടതി വിധികളുടെയും 1934 ലെ സഭാ ഭരണഘടനയുടെയും അടിസ്ഥാനത്തിൽ നിർവഹിക്കപ്പെടുവാൻ പദ്ധതികളും മാർഗ്ഗങ്ങളും ആവിഷ്ക്കരിക്കാൻ ശ്രമിച്ചു. 'തർക്കം നിലനിൽക്കാത്ത ഒരു മലങ്കര സഭയാണ് ഉണ്ടാകേണ്ടത്. വ്യവഹാര രഹിത സഭയാണ് എന്റെ ലക്ഷ്യം' എന്ന് പ.ബാവ 2019 മുതൽ പ്രഭാഷണങ്ങളിൽ ആവർത്തിച്ച് പ്രഖ്യാപിച്ചിരുന്നു.




എറണാകുളം മറൈൻ ഡ്രൈവിൽ 2012 നവംബർ 25 ന് നടന്ന കാതോലിക്കേറ്റ് ശതാബ്ദി മഹാ സമ്മേളനത്തിൽ പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ പറഞ്ഞു:

'നമുക്ക് ഒരു സ്വപ്നം ഉണ്ട്. നാം ഒന്നാണ്. നമുക്ക് ഒരേ വിശ്വാസവും ഒരേ ആരാധനയും. നമുക്ക് സമാധാനം വേണം. നാം ഒരു കൂടാരത്തിൽ വസിക്കുന്നവരാകണം. ഒരു ശരീരമായി ദൈവത്തെ ആരാധിക്കുന്നവരാകണം.'

എന്നാൽ, മലങ്കരസഭയിൽ ശാശ്വത സമാധാനത്തിനും സമ്പൂർണ്ണ വ്യവഹാരരഹിത സഭയ്ക്കായുള്ള അന്വേഷണത്തിനും മദ്ധ്യേയാണ് എഴുപത്തിയഞ്ചാം വയസിൽ അപ്രതീക്ഷിത വിയോഗം ഉണ്ടായത്. പറുദീസയുടെ അവകാശത്തിലേക്ക് യാത്രയായ മാർത്തോമ്മൻ പൈതൃകത്തിന്റെ സൗന്ദര്യമായ പ. പൗലോസ് ദ്വിതീയൻ ബാവായ്ക്ക് വിനീതമായ പ്രണാമം! ❑

ഓർമ്മചിത്രങ്ങൾ

# വത്തിക്കാൻ സന്ദർശനം













# വിടവാങ്ങിയത്

## മുൻഗാമിയുടെ ഓർമ്മദിനത്തിൽ

കോട്ടയം: കുന്നംകുളം ദേശക്കാരനും മുൻഗാമിയുമായ സഭാതേജസ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമന്റെ ഓർമ്മ അദ്ദേഹം കബറടങ്ങിയിരിക്കുന്ന പഴയസെമിനാരിയിൽ ആചരിക്കുന്ന ദിവസമാണ് പ. പൗലോസ് രണ്ടാമൻ ബാവാ വിടവാങ്ങിയത്. ബാവായുടെ ആദർശ പുരുഷനായിരുന്ന പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനിയെക്കുറിച്ച് അദ്ഭുതാദരവുകളോടെ ബാവാ പല പ്രസംഗങ്ങളിലും പറഞ്ഞിട്ടുണ്ട്. അദ്ദേഹത്തെപ്പോലെ സഭാക്കേസിൽ വലിയ വിജയം നേടാനും വിധി നടത്തിപ്പിലൂടെ പള്ളികൾ നടത്തിയെടുക്കാനും പൗലോസ് രണ്ടാമൻ ബാവായ്ക്കും ഭാഗ്യമുണ്ടായി.



ദലൈലാമയ്ക്കൊപ്പം കാതോലിക്കേറ്റ് ശതാബ്ദി സമ്മേളനത്തിൽ.

## കുന്നംകുളത്തു നിന്നും കോട്ടയത്ത് എത്തി കബറടങ്ങിയ മൂന്നാമത്തെ സഭാപിതാവ്

കോട്ടയം: കുന്നംകുളം ദേശത്തുനിന്നും കോട്ടയത്ത് എത്തി ഇവിടെ കബറടങ്ങുന്ന മൂന്നാമത്തെ സഭാപിതാവാണ് പ. പൗലോസ് രണ്ടാമൻ ബാവാ. പഴയസെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് ഒന്നാമൻ, എം.ഡി. സെമിനാരിയും പരുമല സെമിനാരിയും സ്ഥാപിച്ച പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ എന്നിവരാണ് കുന്നംകുളത്ത് ജനിച്ചുവളർന്ന് കോട്ടയത്തെ കർമ്മമണ്ഡലമാക്കി ഒടുവിൽ കോട്ടയത്ത് തന്നെ അന്ത്യവിശ്രമം കൊള്ളുന്നത്. രണ്ടുപേരും മുൻ സഭാ കേന്ദ്രമായ കോട്ടയം പഴയസെമിനാരിയിലാണ് കബറടങ്ങിയിരിക്കുന്നത്.



ഫീലിപ്പോസ് മാർ ക്രിസോസ്റ്റം വലിയ മെത്രാപ്പോലീത്തായോടൊപ്പം.

## ഓർത്തഡോക്സ് സഭയുടെ ഭാഗ്യം

പൗലോസ് തിരുമേനിയുടെ ഭാഗ്യമാണോ, അതോ ഓർത്തഡോക്സ് സഭയുടെ ഭാഗ്യമാണോ അദ്ദേഹം കാതോലിക്കാ ആയത്? ഞാൻ പറയും, ഓർത്തഡോക്സ് സഭയുടെ ഭാഗ്യം എന്ന്.

സത്യവും നീതിയും സ്നേഹവും അല്ലാതെ മറ്റൊന്നും അദ്ദേഹത്തിന് അറിഞ്ഞുകൂടാ. വലുപ്പച്ചെറുപ്പം ഇല്ലാതെ, അദ്ദേഹം എല്ലാവരുടേയും സ്നേഹം നേടിയിരിക്കുന്നു. അദ്ദേഹം ജനത്തെ ഭരിക്കുന്നില്ല, സ്നേഹിക്കുകയാണ്.

അദ്ദേഹത്തെ വെറുക്കുന്നവരെ നരകത്തിലും കയറ്റാൻ സാദ്ധ്യതയില്ല! നരകത്തിലെങ്കിലും പോകണമെങ്കിൽ, ബാവയെ സ്നേഹിക്കണം! മുഖസൗന്ദര്യംപോലെ, അദ്ദേഹത്തിൻറെ മനസ്സും സുന്ദരമാണ്. എന്നെപ്പോലെയൊക്കെ അവ രണ്ടും രണ്ടല്ല."

**- ഡോ. ഫിലിപ്പോസ് മാർ ക്രിസോസ്റ്റം തിരുമേനി**



**കൊരട്ടി അരമനയിൽ വച്ച് ഫാ. സി. സി. ചെറിയാന്റെ ശെമ്മാശപട്ടംകൊട. സഹപാഠികളായ കെ. ഐ. പോൾ, കെ. ടി. ഫിലിപ്പ് എന്നിവർ തിരുമേനിയുടെ രണ്ടുവശത്തും ആയി ഇരിക്കുന്നു (1972 ജനുവരി 22.)**

ഓർമ്മക്കുറിപ്പ്

# 'ഇതാ സാക്ഷാൽ ഇസ്രായേല്യൻ, ഇവനിൽ കപടമില്ല'

## യൂഹാനോൻ മാർ പോളിക്കർപ്പോസ്

പരിശുദ്ധ ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ കാതോലിക്കാബാവാ 1973 ജൂൺ 2–ാം തീയതി പൗരോഹിത്യത്തിലേക്ക് ഉയർത്തപ്പെട്ടതിനുശേഷം ആദ്യ കാലങ്ങളിൽ വിദ്യാർത്ഥിപ്രസ്ഥാനത്തിൽ ആയിരുന്നു പ്രവർത്തിച്ചിരുന്നത്. സഭയുടെ അംബാസിഡർ ആയിരുന്ന ഭാഗ്യസ്മരണാർഹനായ തെയോഫിലോസ് തിരുമേനിയുടെ വിദ്യാർത്ഥിപ്രസ്ഥാനത്തിലെ സഹപ്രവർത്തക ഗണത്തിലെ ഉത്തമ പ്രവർത്തകനായിരുന്നു. തെയോഫിലോസ് തിരുമേനിക്ക് പ്രിയപ്പെട്ടവനുമായിരുന്നു. ആ കാലഘട്ടങ്ങളിൽ പല സ്നേഹിതന്മാരെയും സമ്പാദിക്കാൻ കഴിഞ്ഞു.

ഏകദേശം 5 വർഷക്കാലം എറണാകുളം സെന്റ് മേരീസ് പള്ളിയിലെ സഹവികാരിയായിരുന്നു; 1984 ആരംഭം വരെ. ഈ കാലഘട്ടങ്ങളിൽ പലപ്പോഴും പല ആവശ്യങ്ങൾക്കും അവിടെ ചെല്ലുമ്പോഴൊക്കെയും ഊഷ്മളതയോടെ സംസാരിക്കാൻ കഴിഞ്ഞിട്ടുണ്ട്. ജോസഫ് മാർ പക്കോമിയോസ് തിരുമേനിയുടെ പ്രിയവലയത്തിലായിരുന്നു പോളച്ചൻ. തിരുമേനിയോടൊപ്പം അന്നവിടെ വന്ദ്യ ജോസഫ് വെണ്ടറപ്പിള്ളി അച്ചനും, വന്ദ്യ ഒ. വി. ഏലിയാസ് അച്ചനും ഉണ്ടായിരുന്നു. തിരുമേനി മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് ഉയർത്തപ്പെട്ടു കഴിഞ്ഞ് 1984 ഫെബ്രുവരി 20 മുതൽ തിരുമേനിയുടെ പിൻഗാമിയായി എനിക്ക് എറണാകുളം പള്ളിയിൽ പ്രവർത്തിക്കാൻ കഴിഞ്ഞതിൽ സന്തോഷം തോന്നുന്നു. പക്കോമിയോസ് തിരുമേനിയുടെയും, ബാവാ തിരുമേനിയുടെയും നിർദ്ദേശങ്ങൾ അവിടുത്തെ പ്രവർത്തനങ്ങൾ കൂടുതൽ ബലവും ശക്തിയും താങ്ങുമായിരുന്നു. അവിടെ പ്രവർത്തിച്ച 6 വർഷക്കാലം അതുകൊണ്ടുതന്നെ അനുഗ്രഹമായിരുന്നു.

ഭാഗ്യസ്മരണാർഹനും സഭയുടെ ആരാധനാക്രമങ്ങളുടെ ഗുരുവും ആയിരുന്ന യൂഹാനോൻ മാർ സേവേറിയോസ് തിരുമേനിക്ക് ക്ഷീണവും, ആരോഗ്യപ്രശ്നങ്ങളും വർദ്ധിച്ചപ്പോൾ അദ്ദേഹത്തോട് ഒപ്പമായിരിക്കുവാനായിട്ടാണ് എറണാകുളം പള്ളിയിൽ നിന്ന് പ. ബസേലിയോസ് മാർത്തോമാ മാത്യൂസ് പ്രഥമൻ ബാവാ എന്നെ കൊരട്ടി അരമന മാനേജരാക്കിയത്. അധികം താമസിയാതെ സേവേറിയോസ് തിരുമേനി കാലം ചെയ്തുകഴിഞ്ഞ് അവിടുത്തെ ചുമതല പൗലോസ് മാർ മിലിത്തിയോസ് തിരുമേനിക്കായിരുന്നു. അതും ഒരു അനുഗ്രഹമായിരുന്നു. അതിനുശേഷം വെട്ടിക്കൽ ദയറായിലെ പ്രവർത്തനസമയത്തും തിരുമേനിയുടെ കരുതൽ ഉണ്ടായിരുന്നു. മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് ഉയർത്തപ്പെട്ടു കഴിഞ്ഞ് മുൻകാലങ്ങളിലെ സ്നേഹവും പ്രിയവും തിരുമേനിയുടെ മനസ്സിൽ ഉണ്ടായിരുന്നു എന്നത് ഓർക്കുന്നു.

പരിശുദ്ധ ബാവാ നമ്മിൽ നിന്ന് ശാരീരികമായി വേർപെട്ടിരിക്കുന്നു. വാങ്ങിപ്പോയവർ ആരാധനകളിലും, നാം ദൈവിക സംസർഗ്ഗത്തിൽ ആയിരിക്കുമ്പോൾ ആ സമയത്തും കൂടെ ഉണ്ടായിരിക്കുമെന്നാണ് വേദപുസ്തക അടിസ്ഥാനത്തിൽ നമ്മുടെ വിശ്വാസം. വിശ്വാസം എന്നു മാത്രം പറഞ്ഞാൽ പോരാ, എന്റെ ജീവിതാനുഭവത്തിൽ അത് തിരിച്ചറിഞ്ഞിരിക്കുന്നു.

നമ്മുടെ കർത്താവ് നഥാനിയേലിനെക്കുറിച്ച് പറഞ്ഞു. 'ഇതാ സാക്ഷാൽ ഇസ്രായേല്യൻ, ഇവനിൽ കപടമില്ല.' പരിശുദ്ധ ബാവയെക്കുറിച്ചും എനിക്ക് പറയുവാനുള്ളത് 'ഇതാ സാക്ഷാൽ നസ്രാണി. ഇവനിൽ കപടമില്ല' എന്നാണ്. ദൈവാശ്രയബോധത്തോടെ എല്ലാം തരണം ചെയ്യാൻ ശ്രദ്ധിച്ചുകൊണ്ടേയിരുന്നു. എല്ലാ മാസവും 36 മണിക്കൂർ ഞാലിയാകുഴിയിൽ മാർ ബസേലിയോസ് ദയറായിൽ, ഭാഗ്യസ്മരണാർഹനും, പ്രാർത്ഥനാമനുഷ്യനും ആയിരുന്ന ഈവാനിയോസ് തിരുമേനിയുടെ ദയറായിൽ ധ്യാനത്തിൽ കഴിഞ്ഞിരുന്നു. അതൊരു ഭാരമിറക്കിവെയ്ക്കലും പുതിയ ശക്തി പ്രാപിക്കലുമായിരുന്നു. മഹത്വമുള്ളവനായ യെശയ്യാ സാക്ഷിക്കുന്നത് ഇപ്രകാരമാണല്ലോ: 'എങ്കിലും യഹോവയെ കാത്തിരിക്കുന്നവർ ശക്തിയെ പുതുക്കും. അവർ കഴുകന്മാരെപ്പോലെ ചിറക് അടിച്ചു കയറും. അവർ തളർന്നുപോകാതെ ഓടുകയും ക്ഷീണിച്ചു പോകാതെ നടക്കുകയും ചെയ്യും' (യെശ. 40:31). യെശയ്യായുടെ ഈ പ്രവചനം തിരുമേനിയുടെ ആത്മീയ ജീവിതത്തിൽ അന്വർത്ഥമായിരുന്നു. സഭാഭരണകാര്യത്തിലും ആത്മീയ ജീവിതത്തിലും ഒരു പച്ചയായ മനുഷ്യനെ ദർശിക്കുവാൻ നമുക്ക് കഴിഞ്ഞു.



ആത്മാർത്ഥതയും സുതാര്യതയും കൃത്രിമത്വമില്ലാത്ത സംഭാഷണശൈലിയും തിരുമേനിയുടെ പ്രത്യേകതയായിരുന്നു. പരിശുദ്ധ ബാവായിൽ പ്രതിഫലിക്കുന്ന വിടർന്ന പുഞ്ചിരിയും, നിറഞ്ഞ മനസ്സും അദ്ദേഹത്തിലെ നിഷ്കപടതയുടെ സൗന്ദര്യം വർദ്ധിപ്പിച്ചിരുന്നു. ആചാര അനുഷ്ഠാനങ്ങളിലും, പ്രാർത്ഥനകളിലും കൊതിയോടെ ദൈവോന്മുഖമായി ജീവിച്ചയാളാണ്. പരിശുദ്ധ സഭ ആഗോള സഭ എന്ന് പറയുമ്പോൾ സഭയ്ക്ക് ദേശീയമായ സ്വഭാവധാര ഉണ്ടാവണമെന്ന് വിശ്വസിച്ചിരുന്നു. അതിനാൽ സഭ ഒരേസമയം സാർവദേശീയവും ആഗോളവുമാണ്. സഭാമക്കൾ സത്യത്തിനും, ധർമ്മത്തിനും, നീതിക്കുംവേണ്ടി അക്ഷീണം പ്രവർത്തിക്കണമെന്ന് ആഹ്വാനം ചെയ്തിരുന്നു. ബാഹ്യമായ പുരോഗതിയെക്കാൾ കർത്താവിന്റെ തീരുമാനം അറിഞ്ഞ് സാമൂഹ്യ പ്രതിബദ്ധതയോടെ ജീവിക്കുന്ന ഒരു തീർത്ഥാടന സമൂഹമായി സഭ വളരണമെന്ന് ആഗ്രഹിച്ചിരുന്നു. അദ്ദേഹം പകർന്നുതന്ന നല്ല മാതൃകകളെ നമുക്ക് പിൻപറ്റാം. ❑

# മലങ്കരസഭയെ സമാനതകളില്ലാതെ സ്നേഹിച്ച പുണ്യാത്മാവ്

ഫിലിപ്പോസ് റമ്പാൻ (ജ്യോതിസ് ആശ്രമം)

നിഷ്കളങ്കതയുടെ നിറവിൽ ആഴത്തിൽ മലങ്കരസഭയെ സമാനതകളില്ലാതെ സ്നേഹിച്ച പുണ്യാത്മാവ്.

തൃശ്ശൂർ ജില്ലയിൽ മങ്ങാട് എന്ന കൊച്ചു ഗ്രാമം. അവിടെ മങ്ങാട് മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് പള്ളിക്ക് ഒരു വിളിപ്പാട് അകലെയാണ് കൊള്ളന്നൂർ ഭവനം. ഒരു സാധാരണ കർഷക കുടുംബം.

ആ കുടുംബത്തിൽ ഐപ്പിന്റെയും പുലിക്കോട്ടിൽ കുടുംബത്തിലെ കുഞ്ഞീറ്റിയുടെയും മൂന്നാമത്തെ മകനായി ജനിച്ച് പഴഞ്ഞി സെന്റ് മേരീസ് കത്തീഡ്രലിലെ മദ്ബഹയിൽ നിന്ന് വി. മാമോദീസ ഏറ്റ് പരിശുദ്ധ മാർത്തോമാ ശ്ലീഹായുടെ സിംഹാസനത്തിൽ ഇന്ന് ഭാഗ്യമോടെ വാണരുളുന്ന, കിഴക്കിന്റെ കാതോലിക്കാമാരുടെ ശ്രേണിയിൽ തൊണ്ണൂറ്റി ഒന്നാമത്തെ കാതോലിക്കായും, കാതോലിക്കേറ്റ് മലങ്കരയിൽ സ്ഥാപിച്ച ശേഷം എട്ടാമത്തെ പൌരസ്ത്യ കാതോലിക്കായും, ഇരുപത്തിഒന്നാമത് മലങ്കര മെത്രാപ്പോലീത്തായും .

'എന്റെ ആരോഗ്യത്തേക്കാളും എൻറെ ജീവനേക്കാളും ഞാൻ ഗൗരവമായി കാണുന്നത്, പ. സഭയുടെ അന്തസത്തയും പരി. സഭയുടെ അഭിമാനവുമാണ്.... അതുകൊണ്ട് എന്റെ ജീവനെക്കാളും ആരോഗ്യത്തേക്കാളും അധികം മലങ്കര സഭയുടെ സത്യത്തിനും അന്തസ്സിനും അഭിമാനത്തിനുമാണ് ഞാൻ പ്രാധാന്യം നൽകുന്നത്.' ഹൃദയ സ്പർശിയായ ഈ ഒരു വാചകം മതി നമുക്ക് പരിശുദ്ധ ബാവയുടെ ഹൃദയത്തിൽ തന്റെ സഭയെക്കുറിച്ചുള്ള കരുതൽ മനസ്സിലാക്കാൻ. ഇസഡ്. എം. പാറേട്ടിന്റെ വാക്കുകൾ കടമെടുത്താൽ 'ഒരു കോപ്പാ പായസത്തിന് വേണ്ടി മലങ്കര സഭയുടെ സ്വാതന്ത്ര്യം അടിയറ വെക്കാൻ' പ. പിതാവ് തയ്യാറായില്ല. അതിന്റെ പേരിൽ പ. പിതാവിന് നിരവധി അവഗണനകൾ ഏറ്റുവാങ്ങേണ്ടി വന്നിട്ടുണ്ട് എങ്കിലും, അതിന് കാരണക്കാരായവരോട് സർവ്വശക്തൻ 'ക്ഷമിക്കട്ടെ' എന്ന് പ്രാർത്ഥിക്കാനുള്ള ഹൃദയ വിശുദ്ധി പ. പിതാവ് എന്നും കാത്തുസൂക്ഷിച്ചിരുന്നു.

2017 - ജൂലൈ 3-ന് പ. തോമാശ്ലീഹായുടെ ദുഃഖ്റോനോ പെരുന്നാൾ ദിനത്തിൽ ദൈവത്തിന്റെ കൈയൊപ്പ് ചാർത്തിയ സുപ്രീംകോടതി വിധി പ. പൗലോസ് ദ്വിതീയൻ ബാവാ വാണരുളുന്ന കാലഘട്ടത്തിൽ ഉണ്ടായി എന്നതു തന്നെ ആ പിതാവിന്റെ പ്രാർത്ഥനാ ജീവിതത്തിന് ദൈവം നൽകിയ പ്രതിഫലമാണ് എന്നതിൽ ആർക്കും സംശയം വേണ്ട.

2019 സെപ്റ്റംബർ 10,11 തീയതികളിൽ (തിരുവോണ നാൾ ദിവസം) നടത്തപ്പെട്ട 'ജ്യോതിസ് ആശ്രമ'ത്തിന്റെ കൂദാശക്കായി അഹമ്മദാബാദ് ഭദ്രാസനത്തിലേക്ക് എഴുന്നെള്ളി വന്ന പ. ബാവായെ, ഭദ്രാസനാധിപനായ ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ സ്വീകരിച്ച സംഘത്തിലെ അംഗമായിരുന്ന എന്നോട് കാണിച്ച പ്രത്യേക സ്നേഹ വാൽസല്യങ്ങളാണ് പിതൃതുല്യ സ്ഥാനത്ത് പ. ബാവായെ എന്റെ ഹൃദയത്തിൽ പ്രതിഷ്ഠിക്കാൻ കാരണമായത് എന്ന വസ്തുത ബലഹീനനായ ഞാൻ നന്ദിയോടെ അനുസ്മരിക്കുകയാണ്.

തികച്ചും യാദൃശ്ചികമായിട്ടാണ് ഞാൻ പരുമലയിൽ എത്തി ചേർന്നത് എന്ന് പറയാതിരിക്കാനാകില്ല. 2020 നവംബർ 20-ന് കുമ്പഴ വലിയ കത്തീഡ്രലിൽ വെച്ച് ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ തൃക്കരങ്ങളാൽ റമ്പാൻ സ്ഥാനത്തേക്ക് വിളിച്ചുയർത്തപ്പെട്ട ശേഷം പെട്ടെന്നു തന്നെ രാജസ്ഥാനിലേക്ക് മടങ്ങിപ്പോകേണ്ടി വന്നു.

കോവിഡിന്റെ പ്രത്യേക സാഹചര്യത്തിൽ കേരളത്തിലേക്ക് മടങ്ങുന്നതിനുള്ള തീയതികൾ പലവട്ടം മാറ്റിവെയ്ക്കപ്പെട്ടു എന്നതാണ് യാഥാർത്ഥ്യം. പരുമലയിൽ എത്തിച്ചേർന്നത് ദൈവനിശ്ചയമെന്ന് പറയാതിരിക്കാനാകില്ല.

എന്റെ ആത്മീയ ഗുരുനാഥൻ കൂടിയായ ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ സാന്നിധ്യത്തിൽ തന്നെ പ. ബാവായെ മനസ്സ് നിറയെ കാണാൻ സാധിച്ചു എന്നതിൽ ബലഹീനനായ ഞാൻ സർവ്വശക്തനോട് നന്ദി കരേറ്റുകയാണ്.

പരുമല ആശുപത്രിയിൽ ചികിത്സയിൽ കഴിഞ്ഞിരുന്ന, പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനിയുടെ തൃപ്പാദം ചുംബിച്ച് അനുഗ്രഹം ഏറ്റുവാങ്ങാൻ ലഭിച്ച അപൂർവ്വ - അനുഗൃഹീത നിമിഷങ്ങളെ എന്റെ ജീവിതത്തിലെ ഏറ്റവും ധന്യമായ നിമിഷങ്ങളായി കാണുകയാണ്.



പ. കാതോലിക്കാ ബാവാ ജ്യോതിസ് ആശ്രമ ചാപ്പലിന്റെ വി. മൂറോൻ കൂദാശ നിർവഹിക്കുന്നു (പ. ബാവാ നിർവഹിച്ച അവസാന പള്ളി കൂദാശ).

ഏത് പ്രതിസന്ധികൾകിടയിലും പതറാത്ത മനസ്സുമായി ഹൃദയം നിറഞ്ഞ പുഞ്ചിരിയുമായി അനുഗ്രഹീത നിമിഷങ്ങൾ സമ്മാനിക്കുന്ന പ. ബാവായെ ദൂരത്തും ചാരത്തും നിന്ന് നിരവധി തവണ കണ്ടിട്ടുണ്ട്. രോഗശയ്യയിൽ കിടക്കുന്ന പ. ബാവായുടെ തൃപ്പാദം മുത്തി ചുംബിച്ച്, അനുഗ്രഹങ്ങൾ ഞാൻ ഏറ്റുവാങ്ങുമ്പോഴും തേജസ്സാർന്ന ആ തിരുമുഖത്തെ ആത്മീയ ചൈതന്യത്തിന് ഒട്ടും കുറവുണ്ടായിരുന്നില്ല എന്നത് ഞാൻ പ്രത്യേകം ഓർത്തു പോകുന്നു.

പ്രതിസന്ധികൾ ഉണ്ടായപ്പോഴെല്ലാം അതിനെയൊന്നും ഗൗനിക്കാതെ പ്രത്യേകിച്ച് തന്റെ ജീവനെതിരേ വരെ വെല്ലുവിളികൾ വന്നപ്പോൾ ചിരിച്ചു നേരിട്ട ബാവാ തിരുമേനി. പ്രാർത്ഥനാപൂർവ്വം ഓരോ പ്രതിസന്ധികളെയും നേരിട്ട പ. പിതാവിന്റെ ദേഹവിയോഗത്തിലൂടെ അപരിഹാര്യമായ നഷ്ടമാണ് മലങ്കരസഭക്ക് ഉണ്ടായിട്ടുള്ളത്.

പ. പിതാവിന്റെ പ്രാർത്ഥന നമുക്കേവർക്കും കാവലും കോട്ടയുമായിരിക്കട്ടെ. പ. പിതാവിന്റെ വേർപാടിൽ ഹൃദയം നിറഞ്ഞ ആദരാഞ്ജലികൾ തൃപ്പാദത്തിങ്കൽ വിറയാർന്ന കൈകളാൽ സമർപ്പിക്കുന്നു. ❑



പ. കാതോലിക്കാ ബാവായ്ക്കൊപ്പം ഫിലിപ്പോസ് റമ്പാൻ

ഓർമ്മചിത്രങ്ങൾ



കെ. ഐ. പോൾ (വലതു വശത്ത് ആദ്യം നില്ക്കുന്നു), സി. സി. ചെറിയാൻ (നില്ക്കുന്നവരിൽ നടുക്ക്), ഫാ. ജോസഫ് ചീരൻ (ഇരിക്കുന്നവരിൽ ഇടത്തു നിന്നും ആദ്യം.)



സി. സി. ചെറിയാൻ, ഡീക്കൻ പി. സി. ചെറിയാൻ, കെ. ഐ. പോൾ (ബാവാ തിരുമേനി). ഫാ. സി. സി. ചെറിയാന്റെ ശേഖരത്തിൽ നിന്നും.



മാതാപിതാക്കൾക്കും സഹോദരനുമൊപ്പം



# നാട്യങ്ങളില്ലാതിരുന്ന പച്ചയായ മനുഷ്യൻ

**മിഥുൻ തിരുവല്ല**

സത്യം പറഞ്ഞാൽ ചങ്ക് പറിഞ്ഞുപോകുന്ന വേദനയോടുകൂടിയാണ് ഞാൻ ഇപ്പോൾ ഇരിക്കുന്നത്. പരിശുദ്ധ പിതാവിന്റെ ആരോഗ്യം മോശമായി വരികയാണെന്നും വെന്റിലേറ്ററിലാണെന്നും മനസിനെ പലതവണ പറഞ്ഞു പഠിപ്പിക്കാൻ ശ്രമിക്കുകയായിരുന്നു. ഉൾക്കൊള്ളാൻ കഴിയുന്നില്ല ദൈവമേ.. സഹിക്കാൻ ധൈര്യം തരണേ..

2017-ലെ സുപ്രീംകോടതി വിധിയിൽ വെള്ളം ചേർക്കരുതെന്ന പരിശുദ്ധ പിതാവിന്റെ ശക്തമായ നിലപാടിനെ സഭയ്ക്കകത്തുനിന്നുള്ള ഇത്തിൾക്കണ്ണികൾ എതിർത്തപ്പോൾ, പരിശുദ്ധ പിതാവിന്റെ നിലപാട് തന്നെയാണ് ശരിയെന്ന് സാധാരണജനങ്ങളെ അറിയിക്കുന്നതിനുവേണ്ടി മാത്രം സോഷ്യൽ മീഡിയയിൽ എഴുതിത്തുടങ്ങിയ ഒരു വ്യക്തിയാണ് ഞാൻ.

അതിനുശേഷം ഞാൻ സംസാരിച്ചതും എഴുതിയതും എല്ലാം പരിശുദ്ധ പിതാവിനു വേണ്ടിയാണ്. സഭാജനങ്ങളുടെ നന്മയെക്കരുതി എന്റെ അപ്പച്ചൻ പീഢകൾ ഏറെ സഹിച്ചു, സഭയ്ക്കു പുറത്തുനിന്നും അകത്തുനിന്നും.

മറുഭാഗത്തുള്ളവർ തന്റെ കോലംകത്തിച്ചും, പ്രതീകാത്മകമായി ശവപ്പെട്ടിയിൽ തന്റെ ഫോട്ടോ പതിച്ചും ആർത്തട്ടഹസിച്ചപ്പോൾ പരിശുദ്ധ പിതാവ് ദൈവത്തിൽ മാത്രം ആശ്രയിച്ചു. സ്വന്ത സഭയിൽ നിന്നുപോലും ചിലർ പിറുപിറുത്തു, നന്മയും തിന്മയും തിരിച്ചറിയാത്ത ചില കപട സമാധാനവാദികൾ.

ക്യാൻസർ രോഗം നിർണയിച്ചപ്പോൾ മറുപക്ഷം ആക്ഷേപിച്ചു. എന്നാൽ ഇതും ദൈവഹിതമെന്ന് ഉൾക്കൊണ്ടു മുന്നോട്ട് പോയി. വിദേശത്ത് കൊണ്ടുപോയി ചികിത്സിക്കാൻ സഭാമക്കൾ തീരുമാനിച്ചപ്പോൾ പിതാവ് അത് സ്നേഹപൂർവ്വം നിരസിച്ചു. “എനിക്ക് പരിശുദ്ധ പരുമല തിരുമേനിയിലാശ്രയിച്ചുകൊണ്ട് ഇവിടെത്തന്നെ കഴിഞ്ഞാൽ മതി” - പ. പിതാവ് തീരുമാനിച്ചു കഴിഞ്ഞിരുന്നു.

രോഗാവസ്ഥയിലും ചിന്ത പരിശുദ്ധ സഭയെപ്പറ്റി മാത്രം. ഏതെങ്കിലും പള്ളിക്കേസിന്റെ വിധി വരുന്ന നാളുകളിൽ പ്രാർത്ഥനയോടെ കാത്തിരിക്കും, രോഗക്കിടക്കയിൽ കിടന്നുകൊണ്ടുതന്നെ വേണ്ടുന്ന നിർദേശം കൊടുക്കും. ഇതായിരുന്നു രീതി.

ഒരുപക്ഷേ നമുക്ക് ഇതിലും നല്ല പണ്ഡിതരോ പ്രാസംഗികരോ ആയ ബാവാ തിരുമേനിമാർ മുമ്പുണ്ടായിരുന്നായിരിക്കാം. എന്നാൽ ഒന്ന് ഞാൻ ഉറപ്പിച്ചു പറയുന്നു - തന്റെ സഭയെ ഇത്രമേൽ സ്നേഹിച്ച, സഭയ്ക്കുവേണ്ടി മാത്രം ജീവിച്ച, ധൈര്യത്തോടെ രോഗത്തെയും സഭാതർക്കത്തെയും നേരിട്ട ഒരു പ. പിതാവ് നമുക്കുണ്ടായിട്ടില്ല.

പരിശുദ്ധ പിതാവിന്റെ വിടവാങ്ങൽ നമുക്ക് വലിയ നഷ്ടമാണ്. ആർക്കും അങ്ങയ്ക്ക് പകരക്കാരനാകാൻ കഴിയാത്തവിധം ഞങ്ങളുടെ ഉള്ളിൽ അങ്ങ് പ്രതിഷ്ഠിക്കപ്പെട്ടുപോയി അപ്പച്ചാ.. ഇനി ഞാൻ എഴുതേണ്ടത് ആർക്കുവേണ്ടി... അതും എനിക്കറിയില്ല. കണ്ണിൽ ഇരുട്ട് കയറിയ അവസ്ഥ, അന്ധകാരത്തിൽ ഒറ്റപ്പെട്ടതുപോലെ.!

